

പൗരസ്ത്യ സുറിയാനീ സഭയുടെ

# ഹൂസായാ ക്രമം

കാസോലിക്ക മാർ ഈശോയാബ് ചിട്ടപ്പെടുത്തിയത്

(വചനപീഠത്തിലെ തിരികൾ കത്തിക്കുന്നു. കാർമ്മികൻ ലെവൂശയും ഊറാറയും ധരിച്ച് മദ്ബഹായ്ക്ക് അഭിമുഖമായി ബേമ്മയിൽ നിൽക്കുന്നു. മദ്ബഹാ വിരി തുറക്കുന്നില്ല. മ്ശംശാന മുഴുവൻ സമയവും ധൂപിക്കുന്നു.)

കാർമ്മികൻ: അത്യുന്നതങ്ങളിൽ ദൈവത്തിന് സ്തുതി. (3)
ദൈവജനം: ആമ്മേൻ (3)
കാർമ്മികൻ: ഭൂമിയിൽ മനുഷ്യർക്ക് സമാധാനവും പ്രത്യാശയും എപ്പോഴും എന്നേയ്ക്കും.
ദൈവജനം: ആമ്മേൻ.

കാർമ്മികൻ: സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ,

ദൈവജനം: അങ്ങയുടെ നാമം പൂജിതമാകണമേ. അങ്ങയുടെ രാജ്യം വരേണമേ. അങ്ങ് പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ അങ്ങയുടെ മഹത്വത്താൽ സ്വർഗ്ഗവും ഭൂമിയും നിറഞ്ഞിരിക്കുന്നു. മാലാകാമാരും മനുഷ്യരും അങ്ങ് പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്ന് ഉദ്ഘോഷിക്കുന്നു. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ അങ്ങയുടെ നാമം പൂജിതമാകണമേ അങ്ങയുടെ രാജ്യം വരേണമേ അങ്ങയുടെ തിരുമനസ്സ് സ്വർഗ്ഗത്തിലെ പോലെ ഭൂമിയിലുമാകണമേ. ഞങ്ങൾക്ക് ആവശ്യകമായ ആഹാരം ഇന്നു ഞങ്ങൾക്കു തരേണമേ. ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു ക്ഷമിക്കേണമേ. ഞങ്ങളെ പ്രലോഭനത്തിൽ ഉൾപ്പെടുത്തരുതേ. ദുഷ്ടാരൂപിയിൽ നിന്നു ഞങ്ങളെ രക്ഷിക്കണമേ. എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേയ്ക്കും അങ്ങയുടേത് ആകുന്നു. ആമ്മേൻ.

കാർമ്മികൻ: ബാവായ്ക്കും പുത്രനും റൂഹാദ്ക്കുദിശായ്ക്കും സ്തുതി.

ദൈവജനം: ആദിമുതൽ എന്നേയ്ക്കും ആമ്മേൻ.

കാർമ്മികൻ: സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ,

ദൈവജനം: അങ്ങയുടെ നാമം പൂജിതമാകണമേ. അങ്ങയുടെ രാജ്യം വരേണമേ. അങ്ങ് പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ അങ്ങയുടെ മഹത്വത്താൽ സ്വർഗ്ഗവും ഭൂമിയും നിറഞ്ഞിരിക്കുന്നു. മാലാകാമാരും മനുഷ്യരും അങ്ങ് പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്ന് ഉദ്ഘോഷിക്കുന്നു.

മ്ശംശാന: നമുക്കു പ്രാർത്ഥിക്കാം, സമാധാനം നമ്മോടു കൂടെ.

കാർമ്മികൻ: ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെ ദൈവമേ, ഞങ്ങളുടെ ജീവിതകാലം മുഴുവനും ഞങ്ങൾ നിന്റേതായിരിക്കുവാനും നിന്നെ ഭയപ്പെടുവാനും നിന്റെ കല്പനകൾ പാലിക്കുവാനും നിന്റെ ന്യായാസനത്തിനു മുമ്പാകെ വിറയലോടുകൂടി നിലകൊള്ളുവാനും നീയുമായി രമ്യതയിൽ ആകുവാനും ഞങ്ങളുടെ സൽപ്രവൃത്തികൾ വഴി ഞങ്ങളുടെ

ജീവിതത്തിലെ എല്ലാ ദിവസവും ഞങ്ങളെ സഹായിക്കണമേ. സകലത്തിന്റെയും നാഥനും ബാവായും പുത്രനും റൂഹാദ്കുദിശായുമായ സർവ്വേശ്വരാ എന്നേയ്ക്കും.

ദൈവജനം: ആമ്മേൻ.

## സങ്കീർത്തനം 122

സ്വർഗ്ഗത്തിൽ വസിക്കുന്നവനേ, നിന്റെ പക്കലേക്കു ഞങ്ങൾ കണ്ണുകളുയർത്തി.

കാനോനാ: ഇനിമേൽ പാപം ചെയ്യാതിരിക്കാൻ നമുക്ക് ശ്രദ്ധിക്കാം, അങ്ങനെ മരണത്തിന്റെ നഖം നമ്മുടെമേൽ വീഴാതിരിക്കട്ടെ.

സ്വർഗ്ഗത്തിൽ വസിക്കുന്നവനേ, നിന്റെ പക്കലേക്കു ഞങ്ങൾ കണ്ണുകളുയർത്തി.

ദാസന്മാരുടെ കണ്ണുകൾ നാഥന്റെ പക്കലേക്കും ദാസിയുടെ കണ്ണുകൾ നാഥയുടെ പക്കലേക്കുമെന്നതുപോലെ.

ദൈവമായ കർത്താവേ, ഞങ്ങളോട് കരുണതോന്നണമേ അതുവരെ ഞങ്ങളുടെ കണ്ണുകൾ നിന്നെത്തന്നെ നോക്കിയിരിക്കും.

ഞങ്ങളോടു കരുണ തോന്നണമേ. കർത്താവേ, ഞങ്ങളുടെമേൽ കരുണ തോന്നണമേ.

എന്തെന്നാൽ അപമാനം സഹിച്ചു ഞങ്ങൾ മടുത്തിരിയ്ക്കുന്നു. ധനവാന്മാരുടെ പരിഹാസവും, അഹങ്കാരികളുടെ നിന്ദനവും കൊണ്ട് ഞങ്ങളുടെ ആത്മാവ് തളർന്നിരിയ്ക്കുന്നു.

## സങ്കീർത്തനം 129

ആഴത്തിൽ നിന്നു ഞാൻ
ആർദ്രമായ് കേഴുന്നു
ദൈവമേ എന്നെ നീ കേൾക്കേണമേ.

പാപങ്ങളെല്ലാം നീ
ഓർത്തിരുന്നാൽ നാഥാ
ആരാരീലോകത്തിൽ രക്ഷനേടും.

പാപത്തിൻ മോചനം

നിന്നിൽ ഞാൻ തേടുന്നു
നീയാണെൻ മോക്ഷവും പ്രത്യാശയും.

പുലരുവാൻ കാക്കുന്ന
കാവൽക്കാരെന്ന പോൽ
സകലേശാ നിന്നെ ഞാൻ കാത്തിരിപ്പൂ.

പാപങ്ങൾ മോചിക്കും
കാരുണ്യവാരിധേ
ആത്മാക്കൾക്കാശ്വാസം നൽകേണമേ.

താതനും പുത്രനും റൂഹായ്ക്കുമാദരാൽ
കീർത്തന ഗീതികൾ എന്നേരവും.

(അല്ലെങ്കിൽ)

അഗാധത്തിൽ നിന്ന് ഞാൻ അങ്ങയെ വിളിക്കുന്നു. കർത്താവേ, എന്റെ ശബ്ദം കേൾക്കണമേ.

എന്റെ പ്രാർത്ഥന ചെവിക്കൊള്ളണമേ. കർത്താവേ നീ പാപങ്ങളെല്ലാം ഓർത്തിരുന്നാൽ ആർക്കു രക്ഷയുണ്ടാകും?

എന്തുകൊണ്ടെന്നാൽ പാപമോചനം നിന്റെ പക്കൽ നിന്നാകുന്നുവല്ലോ. കർത്താവിൽ ഞാൻ ശരണപ്പെടുന്നു.

എന്റെ പ്രതീക്ഷ അവിടുത്തെ വാഗ്ദാനത്തിലാകുന്നു. പുലരിയാവാൻ കാത്തിരിക്കുന്ന കാവൽക്കാരെപ്പോലെ  കർത്താവേ നിന്നെ ഞാൻ കാത്തിരിക്കുന്നു.

പുലരിയാവാൻ കാത്തിരിക്കുന്ന കാവൽക്കാരെപ്പോലെ  ഇസ്രായേലും കർത്താവിനെ കാത്തിരിക്കുന്നു.

എന്തുകൊണ്ടെന്നാൽ അവൻ കരുണയുള്ളവനാകുന്നു; പൂർണ്ണമായ രക്ഷയും അവിടുത്തെ പക്കലാകുന്നു.
ഇസ്രായേലിനെ അതിന്റെ പാപങ്ങളിൽ നിന്നെല്ലാം അവൻ രക്ഷിക്കും.

കാർമ്മികൻ: ബാവായ്ക്കും പുത്രനും റൂഹാദ്ക്കുദിശായ്ക്കും സ്തുതി.

ദൈവജനം: ആദിമുതൽ എന്നേയ്ക്കും ആമ്മേൻ.

മ്ശംശാന: നമുക്കു പ്രാർത്ഥിക്കാം, സമാധാനം നമ്മോടു കൂടെ.

കാർമ്മികൻ: ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെ ദൈവമേ, നിന്റെ പക്കലേക്ക് ഞങ്ങളുടെ ആത്മാക്കൾ ദൃഷ്ടി പതിപ്പിച്ചിരിക്കുന്നു. ഞങ്ങളുടെ സങ്കേതവും പ്രതീക്ഷയും നീയാകുന്നു. നിന്നിൽ നിന്ന് കടങ്ങളുടെ പൊറുതിയും പാപങ്ങളുടെ മോചനവും ഞങ്ങൾ യാചിക്കുന്നു. നിന്റെ കാരുണ്യവും കൃപയും ഞങ്ങളുടെ മേൽ വർഷിക്കണമേ. നിന്റെ കാരുണ്യവും കൃപയും എല്ലാക്കാലവും ഞങ്ങളുടെ മേൽ വർഷിക്കണമേ. സകലത്തിന്റെയും നാഥനും ബാവായും പുത്രനും റൂഹാദ്കുദിശായുമായ സർവ്വേശ്വരാ എന്നേയ്ക്കും.

ദൈവജനം: ആമ്മേൻ.

## ഓനീസാ I

### (പുരുഷന്മാരുടേത്)

കർത്താവേ ചെവി ചായ്ക്കണമേ, എനിക്ക് ഉത്തരമരുളണമേ,

പാപികളായ ഞങ്ങൾ നിന്നിലേക്ക് തിരിയുന്നു.

കർത്താവേ കുറ്റം ചെയ്തവരെയും ശത്രുക്കളെയും നീ വെറുത്തില്ല.

ആരോഗ്യമുള്ളവർക്കല്ല രോഗികൾക്കാണ് വൈദ്യനെ ആവശ്യം എന്നരുൾചെയ്ത കർത്താവേ, പാപം ചെയ്ത് ഞങ്ങൾ നിന്റെ സന്നിധിയിൽ നിന്നും അകന്നു പോയി.

നിന്റെ മുമ്പാകെ പാപം ചെയ്ത് മലിനമായ ഞങ്ങളുടെ ആത്മാക്കളുടെ മേൽ കരുണയുണ്ടാകേണമേ (ആവർത്തിക്കുന്നു).

എന്റെ കർത്താവേ, സൗഖ്യം ആവശ്യമായുള്ളവരെ നീ അറിയുന്നുവല്ലോ.

ഞങ്ങളുടെ ആത്മാവിന്റെ നല്ല വൈദ്യാ, ആരോഗ്യമുള്ളവർക്ക് മുമ്പ് തന്നെ അയോഗ്യരും പാപികളുമായ ഞങ്ങളെ നിന്റെ അടുക്കലേക്ക് നീ വിളിച്ചുവല്ലോ.

നീ നീതിമാനെ അവഗണിക്കുന്നില്ല, പിന്നെയോ പാപികളോട് ദയ കാണിക്കുന്നു.

അല്ലയോ മനുഷ്യവംശത്തിന്റെ സ്നേഹിതനേ, നിന്റെ മുന്തിരിത്തോട്ടത്തിൽ പതിനൊന്നാം മണിക്കൂറിൽ എത്തിയവരോടു കൂടെ  പാപികളിൽ മുമ്പനായ എന്നെയും എണ്ണി നിന്റെ സമ്മാനത്തിന് അർഹനാക്കണമേ

ഞാൻ അറിവില്ലാത്തവനും അജ്ഞനുമായിരുന്നു.

എന്റെ അലസതമൂലം ദുഷ്ടൻ എന്നെ പിടികൂടുകയും അവൻ വിരിച്ച കെണിയിൽ ഞാൻ വഴുതി വീഴുകയും ചെയ്തു.

എങ്കിലും കർത്താവേ, നീ എന്റെ കാലുകൾക്ക് ബലം നൽകേണമേ.

അവന്റെ കെണികൾ തകർത്ത് നിന്റെ മുൻപാകെ നിന്ന് ഞാൻ സകലത്തിന്റെയും നാഥനായ നിന്റെ ദയാധിക്യത്തെ പാടി സ്തുതിക്കും.

ബാവായ്ക്കും പുത്രനും റൂഹാദ്ക്കുദിശായ്ക്കും സ്തുതി.

എന്റെ കർത്താവേ, ശെമ്ഓൻ കേപ്പായുടെ വിശ്വാസമാകുന്ന അടിത്തറമേൽ നിന്റെ സഭയെ നീ സ്ഥാപിച്ചു.

നീ അവനോട് വാഗ്ദാനം ചെയ്തതുപോലെ, അവിശ്വസ്തതയുടെ അലമാലകളിൽ പെട്ട് അത് ഇളകിയില്ല.

തന്റെ ദൂതർ ശ്രമിച്ചിട്ടും തിരുസഭയെ നശിപ്പിക്കുവാൻ സാധിക്കുന്നില്ല എന്ന് കണ്ട സാത്താൻ, തന്റെ മക്കളെ ഉപയോഗിച്ച് ലോകത്തിന്റെ എല്ലാ കോണുകളിലും അഹങ്കാരത്തിന്റെ അസ്ത്രങ്ങളാൽ മനുഷ്യരെ തമ്മിൽ തെറ്റിക്കുന്നു.

സഭയിൽ നിന്നും അഹങ്കാരവും അസൂയയും സ്വാർത്ഥതയും ദൂരെയകറ്റേണമേ.

നിന്റെ സമാധാനം സഭയുടെ മക്കളിൽ പുലരട്ടെ.

ആദിമുതൽ എന്നേയ്ക്കും ആമ്മേൻ.

ഞങ്ങളുടെ കർത്താവേ ഞങ്ങളുടെ ദൈവമേ, അനുതപിച്ച് നിന്നിലേക്ക് ഓടിവരുന്ന പാപിയെ, നിന്റെ സന്നിധിയിൽ നിന്നും നീ ഒരിക്കലും തള്ളിക്കളയുന്നില്ല.

അവർക്ക് നിന്റെ നിത്യമായ അനുഗ്രഹങ്ങൾ നിഷേധിക്കുന്നുമില്ല.

നിന്റെ ശക്തമായ കരം അവരെ സഹായിക്കുന്നു.

സ്നേഹത്തോടെ നീ പറയുന്നു, ഇവൻ മൃതനായിരുന്നു, ഇപ്പോൾ ജീവിക്കുന്നു. നഷ്ടപ്പെട്ട് പോയിരുന്നു, ഇപ്പോൾ കണ്ടുകിട്ടിയിരിക്കുന്നു.

അല്ലയോ മനുഷ്യവംശത്തിന്റെ സ്നേഹിതാ, എന്റെമേൽ അലിവ് തോന്നേണമേ, കരുണയായിരിക്കേണമേ.

# ഓനീസാ II
(സ്ത്രീകളുടേത്)

പാപിനി നിലവിളിക്കുന്നു, എന്റെ വ്രണങ്ങൾ അഴുകിയതും ദുർഗന്ധം വമിക്കുന്നതുമാണ്.

അദൃശ്യമായ എന്റെ വ്രണങ്ങളെ കഴുകുന്നതും വെച്ചുകെട്ടുന്നതും സുഖമാക്കുന്നതും ആരാണ്?

ആരാണ് എന്നെ അഗ്നിയിൽ നിന്നും രക്ഷിക്കുന്നത്.

ഞാൻ പാപത്തിന്റെ കെട്ടുകളഴിച്ച് കർത്താവും രക്ഷകനുമായവനെ സമീപിക്കും.

ചുങ്കക്കാരനെ നീ നിന്റെ സന്നിധിയിൽ നിന്നും തള്ളിക്കളഞ്ഞില്ല.

ശമറായക്കാരിയേയും നീ തള്ളിക്കളഞ്ഞില്ല; നിന്റെ വചനത്താൽ അവൾ മാനസാന്തരപ്പെട്ടു,

നിന്റെ തിരുവചനങ്ങൾ കാനാൻകാരിയുടെ മകൾക്ക് ജീവൻ നൽകി,

നിന്റെ ഉടുപ്പിന്റെ വിളുമ്പിൽ തൊട്ട രക്തസ്രാവക്കാരിയെ നീ സുഖപ്പെടുത്തി.

നിന്റെ കാരുണ്യം നിറഞ്ഞ വചസ്സുകളാൽ പാപിനിക്ക് കടങ്ങൾ ഇളച്ചു നൽകുകയും വിവേകമതികളായ കന്യകമാരോടൊപ്പം ജീവന്റെ പുസ്തകത്തിൽ അവളെ ചേർക്കുകയും ചെയ്തു.

ഞങ്ങളുടെ രക്ഷകനായ മ്ശിഹായേ അവരോടൊപ്പം എന്റെ ആത്മാവും നിലവിളിച്ചപേക്ഷിക്കുന്നു.

പാപികൾ നിന്റെ നേർക്ക് തിരിയും, ചുങ്കക്കാരും പാപിനികളും നിന്നോടു രമ്യതപ്പെട്ടു. ഞങ്ങളുടെ രക്ഷകാ നിന്റെ ദയാധിക്യത്താൽ നീ അവരുടെ കടങ്ങൾ ഇളച്ചു കൊടുത്തു. കൃപതോന്നി എന്നോടും കരുണയായിരിയ്ക്കേണമേ.

ബാവായ്ക്കും പുത്രനും റൂഹാദ്ക്കുദിശായ്ക്കും സ്തുതി.

കണ്ണീരോടെ നിന്നെ സമീപിച്ച പാപിനിയായ മറിയത്തിന്റെ കടങ്ങൾ നീ ക്ഷമിച്ചു.

എന്റെ രക്ഷകാ, എന്റെ കണ്ണുനീർ കാണുകയും, നിന്റെ ദയാധിക്യത്താൽ എന്റെ ആത്മാവിനോട് കരുണ കാണിക്കുകയും ചെയ്യണമേ.

ആദിമുതൽ എന്നേയ്ക്കും. ആമ്മേൻ.

നമുക്ക് വലിയ ദുഃഖത്തോടെ അപേക്ഷിക്കാം, അനുതപിച്ച് തന്റെ പക്കലേക്ക് വരുന്നവർക്ക് വാതിൽ തുറന്നുകൊടുക്കുന്ന കാരുണ്യവാനായ ദൈവത്തിൽ നിന്നും നമുക്ക് കരുണയും പാപമോചനവും യാചിക്കുകയും ചെയ്യാം.

കാർമ്മികൻ: ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെ ദൈവമേ, ഞങ്ങളുടെമേൽ കരുണ തോന്നണമേ. നിന്റെ കൃപാസമുദ്രത്തിൽ ഞങ്ങളുടെ പാപങ്ങളുടെ കറ കഴുകിക്കളയണമേ. കാരുണ്യവാനായ കർത്താവേ, ഞങ്ങളുടെ കടങ്ങളും പാപങ്ങളും പൊറുക്കുന്നവനേ, സകലത്തിന്റെയും നാഥാ ബാവായും പുത്രനും റൂഹാദ്ക്കുദിശായുമായ സർവ്വേശ്വരാ എന്നേയ്ക്കും.

ദൈവജനം: ആമ്മേൻ

കാർമ്മികൻ: ദൈവമേ, നിന്റെ കാരുണ്യത്തിനൊത്തവിധം എന്നോടു ദയ തോന്നണമേ! നിന്റെ കാരുണ്യാതിരേകത്തിനനുസൃതമായി എന്റെ പാപങ്ങൾ മായിച്ചുകളയണമേ.

തന്റെ മക്കൾ പാപത്തിൽ മരിക്കരുതെന്ന് ആഗ്രഹിക്കുന്ന പിതാവേ, പാപമാകുന്ന മരണത്തിൽ നിന്നും ഞങ്ങളെ ജീവിപ്പിക്കേണമേ. ഞങ്ങളുടെ രക്ഷകനായ മ്ശീഹായേ, നിന്റെ അളവറ്റ അനുഗ്രഹങ്ങൾ ഞങ്ങളിൽ വർഷിക്കേണമേ. ദയ തോന്നി ഞങ്ങളുടെ മേൽ കരുണയായിരിയ്ക്കേണമേ ദൈവപുത്രാ ഞങ്ങളുടെ മേൽ കരുണയായിരിയ്ക്കേണമേ.

ദൈവജനം: ദൈവമേ, നിന്റെ കാരുണ്യത്തിനൊത്തവിധം എന്നോടു ദയ തോന്നണമേ!

നിന്റെ കാരുണ്യാതിരേകത്തിനനുസൃതമായി എന്റെ പാപങ്ങൾ മായിച്ചുകളയണമേ.

എന്റെ അപരാധങ്ങൾ നിശ്ശേഷം കഴുകിക്കളയണമേ; എന്നെ തെറ്റുകൾ തുടച്ചുമാറ്റുകയും ചെയ്യണമേ.

എന്തെന്നാൽ എന്റെ പാപങ്ങൾ ഞാനറിയുന്നു; ഞാൻ അവയെല്ലാം കണ്ടുകൊണ്ടിരിക്കുന്നു.

നിനക്കെതിരായി ഞാൻ പാപം ചെയ്തുപോയി; നിന്റെ സന്നിധിയിൽ ഞാൻ തിന്മകൾ പ്രവർത്തിച്ചു.

നിന്റെ വചനങ്ങൾ നീതിയുക്തമാകുന്നു; നിന്റെ വിധികൾ വിജയിക്കയും ചെയ്യും.

ഞാൻ പാപത്തോടുകൂടെ ജനിച്ചിരിക്കുന്നു; എന്റെ ഉത്ഭവം തന്നെ തിന്മയിലാകുന്നു.

നീ സത്യവാനാണല്ലോ; നിന്റെ ജ്ഞാനത്തിന്റെ രഹസ്യങ്ങൾ എന്നെയും പഠിപ്പിയ്ക്കണമേ.

സോപ്പാ കൊണ്ട് എന്നെ തളിക്കണമേ; ഞാൻ ശുദ്ധിയുള്ളവനാകട്ടെ.

അതിൽ എന്നെ കഴുകണമേ; ഞാൻ മഞ്ഞിനെക്കാൾ നിർമ്മലനാകട്ടെ.

നിന്റെ സന്തോഷം എനിക്കു നൽകണമേ ഞാൻ അതിൽ ആനന്ദം കൊള്ളട്ടെ.

എന്റെ പാപങ്ങളിൽ നിന്നു മുഖം തിരിക്കണമേ; എന്റെ അപരാധങ്ങൾ മായിച്ചുകളയണമേ.

നിർമ്മലമായ ഒരു ഹൃദയം എന്നിൽ സൃഷ്ടിക്കണമേ. എന്റെ മനസ്സിനെ ശക്തിപ്പെടുത്തുകയും ചെയ്യണമേ.

നിന്റെ തിരുസ്സന്നിധിയിൽ നിന്ന് എന്നെ ഒരിക്കലും തള്ളിക്കളയരുതേ.

നിന്റെ പരിശുദ്ധാത്മാവിനെ എന്നിൽനിന്ന് എടുത്തുകളയരുതേ.

നിന്റെ സഹായത്തിനു വീണ്ടും ഞാൻ അർഹനാകട്ടെ; നിന്റെ ചൈതന്യം എന്നെ താങ്ങി നിർത്തട്ടെ.

ദുഷ്ടരെ ഞാൻ നിന്റെ വഴി പഠിപ്പിക്കും; പാപികൾ നിന്റെ പക്കലേക്കു പിന്തിരിയും.

തന്റെ മക്കൾ പാപത്തിൽ മരിക്കരുതെന്ന് ആഗ്രഹിക്കുന്ന പിതാവേ, പാപമാകുന്ന മരണത്തിൽ നിന്നും ഞങ്ങളെ ജീവിപ്പിക്കേണമേ. ഞങ്ങളുടെ രക്ഷകനായ മ്ശീഹായേ, നിന്റെ അളവറ്റ അനുഗ്രഹങ്ങൾ ഞങ്ങളിൽ വർഷിക്കേണമേ. ദയ തോന്നി ഞങ്ങളുടെ മേൽ കരുണയായിരിയ്ക്കേണമേ ദൈവപുത്രാ ഞങ്ങളുടെ മേൽ കരുണയായിരിയ്ക്കേണമേ.

കാർമ്മികൻ: ബാവായ്ക്കും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി.

ദൈവജനം: ആദിമുതൽ എന്നേയ്ക്കും ആമ്മേൻ.

കാർമ്മികൻ: പാപകടങ്ങളുടെ ആധിക്യത്താൽ ഞാൻ മലിനനായിരിക്കുന്നു. മനുഷ്യവംശത്തിന്റെ സ്നേഹിതാ, സ്വർഗ്ഗത്തിലേയ്ക്ക് കണ്ണുകൾ ഉയർത്തുവാൻ പോലും എനിക്ക് ധൈര്യമില്ല. എങ്കിലും  കർത്താവേ ചുങ്കക്കാരനെപ്പോലെ ഞാനും നിന്റെ മുൻപിൽ വിലപിയ്ക്കുന്നു. എന്റെമേൽ കരുണ തോന്നേണമേ. ഞാൻ നിന്റേതായി തീരട്ടെ.

ദൈവമേ, നിന്റെ കാരുണ്യത്തിനൊത്തവിധം...
പാപകടങ്ങളുടെ ആധിക്യത്താൽ ഞാൻ ....

കാർമ്മികൻ: ഞങ്ങളുടെ രക്ഷകനായ മ്ശീഹായേ, അനുതാപികൾക്ക് വാതിൽ തുറന്നു കൊടുക്കുന്ന മനുഷ്യവംശത്തിന്റെ സ്നേഹിതാ, നിന്നിൽ നിന്ന് ഞങ്ങൾ യാചിക്കുന്ന കരുണയും കൃപയും നീ ഞങ്ങൾക്ക് നിഷേധിയ്ക്കരുതേ.

## കാറോസൂസാ

മ്ശംശാന: നമുക്കെല്ലാവർക്കും അനുതാപത്തോടും ശ്രദ്ധയോടും കൂടെ നിന്ന് കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ എന്ന് പ്രാർത്ഥിക്കാം.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: അനുതാപികൾക്ക് വാതിൽ തുറന്നു കൊടുക്കുന്നവനായ കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: പാപികളെ പാശ്ചാത്താപത്തിന്റെ വഴിയിലേക്ക് വിളിക്കാൻ വന്നവനായ കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഉപവാസ വേളയിൽ മൂശയ്ക്ക് സൃഷ്ടിയുടെ രഹസ്യങ്ങൾ വെളിപ്പെടുത്തിയ കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഉപവാസത്താൽ തന്നെ മൂശയ്ക്ക്, കഴിഞ്ഞ് പോയവയും വരുവാനിരിക്കുന്നവയും കാണിച്ചുകൊടുത്ത കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഉപവാസത്താൽ വിരോധികളെ രമ്യതയിലാക്കുകയും മൂശയുടെ മുഖത്തെ പ്രകാശിപ്പിയ്ക്കുകയും ചെയ്ത കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: നാല്പതു ദിവസത്തെ ഉപവാസം വഴിയായി തന്റെ മഹത്വം ദർശിക്കുവാൻ ഏലിയായെ ശക്തനാക്കിയ കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഉപവാസം അനുഷ്ഠിച്ച നിനിവേക്കാരോടു രമ്യതയിലാവുകയും അവരെ നശിപ്പിയ്ക്കാതെ തന്റെ ക്രോധത്തിന്റെ ചൂടിൽ നിന്നു പിന്തിരിയുകയും ചെയ്ത കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഉപവാസത്താൽ ദാനിയേലിന് നിഗൂഢ രഹസ്യങ്ങൾ വെളിപ്പെടുത്തുകയും, സിംഹങ്ങളുടെ വായകൾ പൂട്ടുകയും ചെയ്ത കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഉപവാസം അനുഷ്ഠിച്ച ഹന്നനിയായെയും കൂട്ടരെയും തീച്ചൂളയിൽ നിന്നും രക്ഷിച്ച കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഉപവാസം അനുഷ്ഠിക്കുന്നവർക്ക് സ്വർഗീയ ഗണങ്ങളോടൊപ്പം ഭാഗഭാഗിത്വം നല്കുന്നവനായ കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഞങ്ങളുടെ വംശത്തിന്റെ ആരംഭമായവനും, പറുദീസായിലെ വിലക്കപ്പെട്ട കനി ഭക്ഷിച്ചവനുമായ ആദത്തിന്റെ കടങ്ങൾ തന്റെ പരിശുദ്ധമായ ഉപവാസത്താൽ ഇളച്ചുകൊടുത്ത കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: താൻ അഭിമുഖീകരിച്ച അധികാരത്തിന്റെയും പെരുമയുടേയും സംഘർഷങ്ങളെ തോല്പിച്ച് സാത്താനെ പരാജയപ്പെടുത്തിയ കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: അഭിലാഷങ്ങളുടെ പ്രലോഭനവുമായി വന്ന ആകേൽകർസയെ പരാജയപ്പെടുത്തുകയും തളർത്തുകയും ചെയ്ത കർത്താവേ നിന്നോട് ഞങ്ങൾ പ്രാർത്ഥിയ്ക്കുന്നു

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഞങ്ങളുടെ വംശത്തിന്റെ രക്ഷയ്ക്കുവേണ്ടി ചൊറുക്കായുടെ കൈയ്പ്പ് രുചിച്ച കർത്താവേ, നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: പ്രത്യേകമായി നമ്മുടെ പരിശുദ്ധ പിതാക്കന്മാരായ റോമായിലെ മാർ ..........പാപ്പായ്ക്ക് വേണ്ടിയും അഖിലേന്ത്യയുടെ മെത്രാപ്പോലീത്തയും കവാടവുമായ മാർ ...........ശ്രേഷ്ഠ മെത്രാപ്പോലീത്തയ്ക്കുവേണ്ടിയും ഞങ്ങളുടെ അതിരൂപതാ അധ്യക്ഷനായ മാർ ...........മെത്രാപ്പോലീത്തായ്ക്കുവേണ്ടിയും ഞങ്ങളുടെ മേലധ്യക്ഷനും പിതാവുമായ മാർ ........... മെത്രാന് വേണ്ടിയും എല്ലാ മെത്രാപ്പോലീത്താമാർക്കും, മെത്രാന്മാർക്കും അവരുടെ സഹശുശ്രൂഷകർക്കുവേണ്ടിയും നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ, ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: എല്ലാത്തിനെയും കൃപാപൂർവ്വം ഭരിക്കുന്ന കാരുണ്യവാനായ കർത്താവേ നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ, ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: സ്വർഗ്ഗത്തിൽ സ്തുതിക്കപ്പെടുന്നവനും ഭൂമിയിൽ ആത്മാവിലും സത്യത്തിലും ആരാധിക്കപ്പെടുന്നവനുമായ കർത്താവേ നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ, ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: തന്റെ ഉപവാസത്തിൽ മാലാകാമാരാൽ ബഹുമാനിയ്ക്കപ്പെട്ടവനും അരൂപികളാൽ ശുശ്രൂഷിക്കപ്പെട്ടവനും പിതാവിങ്കലേയ്ക്ക് മഹത്വത്തിൽ പ്രവേശിച്ചവനുമായ കർത്താവേ നിന്നോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ദൈവജനം: കർത്താവേ, ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

മ്ശംശാന: ഞങ്ങളുടെ രക്ഷകനായ മ്ശിഹായേ, നിന്റെ സഭയെ എല്ലാ വിപത്തുകളിൽ നിന്നും സംരക്ഷിക്കേണമേ. നിന്റെ ശുശ്രൂഷകരെ നിന്റെ സഭയുടെ സന്തോഷത്തിൽ ആനന്ദിപ്പിയ്ക്കണമേ. നിന്റെ ആരാധകരുടെ പാപങ്ങളുടേയും കടങ്ങളുടേയും ഭാരം ഇളച്ചുതരണമേ. ഞങ്ങളുടെമേൽ കരുണ കാണിക്കുകയും ചെയ്യേണമേ.

ദൈവജനം: ആമ്മേൻ.

മ്ശംശാന: നമുക്കു പ്രാർത്ഥിക്കാം, സമാധാനം നമ്മോടു കൂടെ.

(എല്ലാവരും മുട്ടുകുത്തുന്നു. ഓരോ പാദത്തിന്റെയും അവസാനം ആമ്മേൻ എന്ന് പ്രത്യുത്തരിക്കുമ്പോൾ എല്ലാവരും സാഷ്ടാംഗ പ്രണാമം ചെയ്യുന്നു.)

മ്ശംശാന: സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: തന്റെ ദയയാൽ അവൻ നമ്മുടെ പ്രാർത്ഥന ശ്രവിയ്ക്കുക തന്റെ കൃപയാൽ നമ്മുടെ യാചന കൈക്കൊള്ളുന്നതിനും കരുണയാൽ നമുക്ക് ഉത്തരം തരുന്നതിനുമായി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: ഇവിടെയും മറ്റെല്ലാ സ്ഥലങ്ങളിലുമുള്ള പരിശുദ്ധ സഭയ്ക്കുവേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: അവൻ തന്റെ കനിവിന്റെ ചിറക് അവളുടെ മേലേ വിരിയ്ക്കുന്നതിനും തന്റെ കരുണയുടെ തണലിൽ അവളെ സംരക്ഷിയ്ക്കുന്നതിനും തന്റെ കരവേലയാൽ അവളുടെ സന്തോഷം പൂർണ്ണമാക്കുന്നതിനുവേണ്ടി തന്റെ മേഘത്തിന്റെ പ്രഭയിൽ, തന്റെ മുഖപ്രസാദത്തിന്റെ തണലിൽ അവളെ സംരക്ഷിക്കുകയും തന്റെ ജീവന്റെ വചനം അവളിൽ പ്രകാശിപ്പിയ്ക്കുകയും ദുഷ്ടന്റെ അന്ധകാരം അവളിൽ നിന്നു നീക്കിക്കളയുകയും ചെയ്യുന്നതിനായി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: നമ്മുടെ പരിശുദ്ധ പിതാക്കന്മാരായ റോമായിലെ മാർ ......... പാപ്പയ്ക്കും അഖിലേന്ത്യയുടെ മെത്രാപ്പോലീത്തയും കവാടവുമായ മാർ ........ മെത്രാപ്പോലീത്തായ്ക്കും അതിരൂപതാ അധ്യക്ഷനായ മാർ ...... മെത്രാപ്പോലീത്തായ്ക്കും മേലധ്യക്ഷനും പിതാവുമായ മാർ .......... മെത്രാനും വേണ്ടി നമുക്ക് പ്രാർത്ഥിക്കാം. മൂശയുടേതു പോലെയുള്ള നേതൃത്വ പാടവത്തിൽ അവർ ഉറയ്ക്കുന്നതിനും. അഹറോന്റേതുപോലെയുള്ള പൗരോഹിത്യത്താൽ അവർ വിശുദ്ധീകരിയ്ക്കപ്പെടുന്നതിനും കേപ്പായെപ്പോലെ അവർക്കു താക്കോൽ ലഭിക്കുന്നതിനും കരുണയാൽ അവർ ഈ ലോകത്തിൽ നിലനിൽക്കുന്നതിനും വേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: നമ്മുടെ പിതാക്കന്മാരായ എല്ലാ മെത്രാന്മാർക്കും അവരുടെ ആട്ടിൻ പറ്റത്തിന്റെ നല്ല ഇടയന്മാർക്കും, വഴികാട്ടികൾക്കും വേണ്ടി നമുക്ക പ്രാർത്ഥിയ്ക്കാം. അവരുടെ വാക്കുകൾ ലോകത്തിൽ മുഴങ്ങുന്നതിനും ചെന്നായ്ക്കൾ അവരുടെ സ്വരം കേട്ട് പിന്തിരിയുന്നതിനും അങ്ങനെ അവർ തങ്ങളുടെ കർത്താവിന്റെ അജഗണത്തെ സമാധാനത്തിന്റെ തുറമുഖത്ത് എത്തിയ്ക്കുന്നതിനും വേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്ക പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: നമ്മുടെ കോർ എപ്പിസ്കോപ്പമാർക്ക് വേണ്ടി നമുക്ക് പ്രാർത്ഥിക്കാം. ഭയത്തിന്റെ സമയത്ത് നീതിയുടെ വചനം അവരിൽ ഉണ്ടാകുവാനും, യുദ്ധത്തിന്റെ സമയങ്ങളിൽ കാരുണ്യത്തോടെ ആയിരിക്കുവാനും, രോഗികൾക്ക് ലേപനം നൽകുവാനും, പാപത്തിന്റെ ചെന്നായ്ക്കളെ സഭയിൽ നിന്നും ദൂരെ അകറ്റുവാനും അവർ ശക്തരാകുന്നതിനുവേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്ക പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: ഈ ലോകത്തിലെ പാപമോചകരായ പുരോഹിതർക്ക് വേണ്ടി നമുക്ക് പ്രാർത്ഥിക്കാം. പാപത്തിന്റെ വഴികളിൽ നിന്ന് അവർ തടയപ്പെടുന്നതിനും, ശത്രുക്കൾ ശീയോലിൽ എറിയപ്പെടുന്നറ്റിനും അവരിലൂടെ അഹറോന്റെ പൗരോഹിത്യത്താൽ എന്നപോലെ സഭ പൂർണ്ണ ശക്തിയിൽ ഉയർന്നു നിൽക്കുവാനും വേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്ക പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: മറയ്ക്കപ്പെട്ടതും വെളിപ്പെടുത്തപ്പെട്ടതുമായ രഹസ്യങ്ങളുടെ പുത്രന്മാരായ നമ്മുടെ മ്ശംശാനാമാർക്ക് വേണ്ടി നമുക്ക് പ്രാർത്ഥിക്കാം. തന്റെ അഗ്നിമയന്മാരായ മാലാകാമാരെപ്പോലെ തന്റെ പരിശുദ്ധ മദ്ബഹായിൽ കറയറ്റ ശുശ്രൂഷകരായിരിക്കുവാൻ ദൈവം മുദ്രിതരാക്കിയ മ്ശംശാനാമാർക്ക് വേണ്ടി നമുക്ക് പ്രാർത്ഥിക്കാം. അവിടുന്ന് തന്റെ വാഗ്ദാനം അനുസരിച്ച് അവരെ മാലാകാമാരുടെ പങ്കാളികൾ ആയി മാറ്റുവാൻ വേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്ക പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: നമ്മുടെ ഹെവ്പദ്യാക്കോനാമാർക്ക് വേണ്ടിയും, കാറോയമാർക്ക് വേണ്ടിയും, ബ്രഹ്മചാരികൾ, കന്യകകൾ, സ്ത്രീപുരുഷന്മാരായ വിശ്വാസികൾ, തീർത്ഥാടകർ, വിവാഹിതർ എന്നിങ്ങനെ പരിശുദ്ധ സഭയുടെ മക്കളായ എല്ലാവർക്കും വേണ്ടിയും നമുക്ക്

പ്രാർത്ഥിക്കാം. എല്ലാവരും അവരവർ ആയിരിക്കുന്ന അന്തസുകളിൽ ഉത്തരോത്തരം വളരുന്നതിനും, ഉടമ്പടിയിൽ ഉറച്ചു നിൽക്കുന്നതിനും, തങ്ങൾക്ക് വെളിപ്പെടാനിരിക്കുന്ന പ്രത്യാശയെ ഉറപ്പോടെ നോക്കിപ്പാർത്തിരിക്കുന്നതിനുവേണ്ടിയും സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: കൃപനിറഞ്ഞവളും കന്യകയും നമ്മുടെ കർത്താവും രക്ഷകനും ജീവദായകനും രാജാവുമായ ഈശോ മ്ശീഹായുടെ അമ്മയുമായ മർത്ത് മറിയത്തിന്റെ അനുസ്മരണത്തിനായി നമുക്ക് പ്രാർത്ഥിക്കാം. അവളിൽ വിളങ്ങി വസിച്ച റൂഹാദ്കുദ്ശാ നമ്മെ ഏവരെയും വിശുദ്ധരുടെ പൂർണ്ണതയിലേക്ക് നയിക്കുന്നതിന് വേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: വിശുദ്ധരുടെയും നിവ്യന്മാരുടെയും ശ്ലീഹന്മാരുടെയും സഹദാമാരുടെയും മല്പാന്മാരുടെയും അനുസ്മരണത്തിനായി നമുക്ക് പ്രാർത്ഥിക്കാം. അവരുടെ പ്രാർത്ഥനകൾ നമ്മെ സഹായിക്കട്ടെ, നമ്മുടെ പ്രാർത്ഥനകൾ അവരുടെ യാചനകളുമായി കലരട്ടെ. അങ്ങനെ നമുക്കും അവരോടൊത്ത് സ്വർഗ്ഗരാജ്യത്തിൽ നല്ല ശരണവും സഹവാസവും ലഭിക്കുന്നതിനായി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: നമ്മുടെ പരിശുദ്ധ പിതാക്കന്മാരായ മാർ ദിയാദോറോസ്, മാർ തിയോദോറോസ്, മാർ നെസ്തോറിയസ് എന്നീ ശ്രേഷ്ഠാചാര്യന്മാരുടെയും സത്യപ്രബോധകരായ മാർ അപ്രേം, മാർ നർസൈ, മാർ അവ്റാഹം എന്നിവരുടെയും മറ്റെല്ലാം വിശുദ്ധ പ്രബോധകരുടെയും കാഹനാമാരുടെയും നീതിമാന്മാരുടെയും അനുസ്മരണത്തിനായി നമുക്ക് പ്രാർത്ഥിക്കാം. അവരുടെ വിശുദ്ധ പ്രബോധനങ്ങൾ വഴിയായി ലോകത്തിൽ സത്യവിശ്വാസം നിലനില്ക്കുവാനും സഭാ സന്താനങ്ങൾ അവരുടെ പ്രബോധനങ്ങളാൽ പ്രകാശിതരായിത്തീരുവാനും അവരുടെ ജീവിത മാതൃക പിന്തുടർന്ന് അവസാനം അവരോടൊപ്പം സ്വർഗ്ഗഭാഗ്യം അനുഭവിക്കുവാൻ യോഗ്യരാകുന്നതിനും വേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: കടന്നുപോകുന്ന ഈ ലോകത്തിലെ നമ്മുടെ നിയമജ്ഞന്മാർക്കുവേണ്ടി നമുക്ക് പ്രാർത്ഥിക്കാം. അവർ ഭയത്തോടെ നീതിയെ സമീപിക്കുന്നതിനും, മുഖം നോക്കാതെ നീതി നടത്തുന്നതിനും, കൈക്കൂലി ഇല്ലായ്മ ചെയ്യുന്നതിനും, ഉന്നതമായ നീതിയെ എല്ലായ്പ്പോഴും അനുസ്മരിക്കുന്നതിനും, ഉന്നതങ്ങളിൽ ഉള്ളവനെ അറിയാത്തവർക്ക് അവിടുത്തെ കാട്ടി

കൊടുക്കാൻ അവർ ശക്തരാകുന്നതിനും വേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: നമ്മുടെ ഇടയിലെ സമ്പന്നർക്ക് വേണ്ടി നമുക്ക് പ്രാർത്ഥിക്കാം. അവർ നശ്വരവും നിരർത്ഥകവുമായ സമ്പത്തിൽ മാത്രം ആശ്രയിക്കാതെ എല്ലാം നൽകുന്നവനായ ജീവനുള്ള ദൈവത്തിൽ ശരണം പ്രാപിക്കുന്നതിനായി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: പതിതരും ദരിദ്രരും അനാഥരും വിധവകളും ദുഃഖിതരും പീഡിതരും അസ്വസ്ഥരും വിശക്കുന്നവരുമായവർക്ക് വേണ്ടി നമുക്ക് പ്രാർത്ഥിക്കാം. ദരിദ്രർ സംതൃപ്തരാക്കപ്പെടുവാനും പീഡിതർ ആശ്വസിക്കപ്പെടുന്നതിനും ദുഃഖിതർ ആശ്വസിക്കപ്പെടുന്നതിനും രോഗികൾ സുഖമാക്കപ്പെടുന്നതിനും എല്ലാ നാവുകളും ദൈവത്തെ ഏറ്റുപറയുന്നതിനും വേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: പീഡിതരും മർദ്ദിതരും ബന്ധിതരുമായ നമ്മുടെ മാതാപിതാക്കളും സഹോദരങ്ങളുമായ സകലർക്കും വേണ്ടി നമുക്ക് പ്രാർത്ഥിക്കാം. അവിടുന്ന് തന്റെ കാരുണ്യത്താൽ അവരെ മോചിതരാക്കി വിജയമകുടം ചൂടിക്കുന്നതിനായി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: നമ്മുടെ രാജ്യത്തിനും രാജ്യത്തിലെ ദൈവജനത്തിനും, പരിശുദ്ധ സഭയുടെ സന്താനങ്ങൾ ഏവർക്കും വേണ്ടി നമുക്ക് പ്രാർത്ഥിക്കാം. ദുഷ്ടരിൽ നിന്നും ജീവിതത്തിന്റെ എല്ലാ ദിവസവും അവർ സംരക്ഷിക്കപ്പെടുവാനും പാപത്തിൽ ഉള്ളവർ അനുതപിച്ച് തിരികെ വരുന്നതിനും വേണ്ടി സകലത്തിന്റെയും നാഥനായ ദൈവത്തോടു നമുക്കു വിനയപൂർവ്വം പ്രാർത്ഥിക്കാം.

ദൈവജനം: ആമ്മേൻ.

കാർമ്മികൻ: നമുക്ക് പ്രാർത്ഥിക്കാം. സഹോദരരേ, സൂര്യൻ സമൃദ്ധമായി പ്രകാശം നൽകുന്നതിനും, അന്ധകാരം ദൂരെ മാറി പോകുന്നതിനും, ജലത്തിന്റെ ഉറവകൾ വറ്റി പോകാതിരിക്കുന്നതിനും, വൃക്ഷങ്ങൾ സമൃദ്ധമായി ഫലം പുറപ്പെടുവിക്കുന്നതിനും, ദരിദ്രർ

ഭക്ഷിച്ച് തൃപ്തിയടയുന്നതിനും, വത്സരത്തിന്റെ വിളവുകൾ അനുഗ്രഹിക്കപ്പെടുന്നതിനും വേണ്ടി ദൈവത്തിൽ നിന്നും നമുക്ക് കരുണ യാചിക്കാം സകലത്തിന്റെയും നാഥനായ പിതാവിനെയും, അവിടുത്തെ ഏക പുത്രനും നമ്മുടെ കർത്താവുമായ ഈശോ മ്ശിഹായെയും, പിതാവിൽ നിന്നും നമ്മുടെ രക്ഷയ്ക്ക് വേണ്ടി പുറപ്പെടുന്നവനും പിതാവിനോട് നമ്മെ രമ്യപ്പെടുത്തുന്നവനുമായ റൂഹാദ്ക്കുദിശായെയും നമുക്ക് ഏറ്റുപറയുകയും ആരാധിക്കുകയും സ്തുതിക്കുകയും മഹത്വപ്പെടുത്തുകയും ചെയ്യാം. നമുക്ക് രക്ഷ പകർന്നുനൽകിയ നമ്മുടെ കർത്താവിനെ അനന്തതകളുടെ അനന്തതകളോളം നമുക്ക് സ്തുതിക്കാം.

ദൈവജനം: ആമ്മേൻ.

മ്ശംശാന: ദൈവത്തിന്റെ ശക്തിയിൽ നമുക്ക് എഴുന്നേറ്റ് നിൽക്കാം.

ദൈവജനം: അവിടുത്തെ പരിശുദ്ധ നാമത്തിന് സ്തുതി.

(എല്ലാവരും എഴുന്നേൽക്കുന്നു)

**(കാറോസൂസ തുടരുന്നു)**

മ്ശംശാന: സമാധാനത്തിന്റെയും അനുഗ്രഹത്തിന്റെയും മാലാകായെ അയയ്ക്കണമെന്ന് വിനയപൂർവ്വം ഞങ്ങൾ യാചിക്കുന്നു.

ദൈവജനം: കർത്താവേ നിന്നോട് ഞങ്ങൾ യാചിക്കുന്നു.

മ്ശംശാന: ഞങ്ങളുടെ ജീവിതത്തിലെ എല്ലാ ദിവസവും, രാവും പകലും നിന്റെ സഭയ്ക്ക് ശാശ്വതമായ സമാധാനവും പാപരഹിതമായ ജീവിതവും ഞങ്ങൾ യാചിക്കുന്നു.

ദൈവജനം: കർത്താവേ നിന്നോട് ഞങ്ങൾ യാചിക്കുന്നു.

മ്ശംശാന: റൂഹാദ്കുദിശായുടെ തികവിൽ പരിപൂർണ്ണതയുടെ ബന്ധമായ സ്നേഹത്തിന്റെ ഐക്യം ഞങ്ങൾ യാചിക്കുന്നു.

ദൈവജനം: കർത്താവേ നിന്നോട് ഞങ്ങൾ യാചിക്കുന്നു.

മ്ശംശാന: പാപമോചനവും ഞങ്ങളുടെ ജീവിതത്തിനുപകരിക്കുന്നവയും ദൈവമായ നിന്നെ പ്രസാദിപ്പിക്കുന്നവയും ഞങ്ങൾ യാചിക്കുന്നു.

ദൈവജനം: കർത്താവേ നിന്നോട് ഞങ്ങൾ യാചിക്കുന്നു.

മ്ശംശാന: കർത്താവിന്റെ അനുഗ്രഹവും ശാശ്വതമായ കൃപയും എപ്പോഴും യാചിക്കുന്നു.

ദൈവജനം: കർത്താവേ നിന്നോട് ഞങ്ങൾ യാചിക്കുന്നു.

മ്ശംശാന: നമുക്കെല്ലാവർക്കുമൊരുമിച്ച് നമ്മെയും നാമോരോരുത്തരെയും ബാവായ്ക്കും പുത്രനും റൂഹാദ്കുദിശായ്ക്കും സമർപ്പിക്കാം.

ദൈവജനം: ഞങ്ങളുടെ ദൈവമായ കർത്താവേ, നിനക്ക് ഞങ്ങൾ സമർപ്പിക്കുന്നു.

മ്ശംശാന: നമുക്കു പ്രാർത്ഥിക്കാം, സമാധാനം നമ്മോടു കൂടെ.

മ്ശംശാന: സഹോദരരേ,നമുക്കു സ്വരമുയർത്തി സജീവനായ ദൈവത്തെ പ്രകീർത്തിയ്ക്കാം.

ദൈവജനം: പരിപാവനനാം സർവ്വേശാ,
പരിപാവനനാം ബലവാനേ,
പരിപാവനനാം അമർത്യനേ
നിൻകൃപ ഞങ്ങൾക്കേകണമേ.

കാർമ്മികൻ: പിതാവിനും പുത്രനും റൂഹാദ്ക്കുദിശായ്ക്കും സ്തുതി.

പരിപാവനനാം സർവ്വേശാ,
പരിപാവനനാം ബലവാനേ,
പരിപാവനനാം അമർത്യനേ
നിൻകൃപ ഞങ്ങൾക്കേകണമേ.

ദൈവജനം: ആദിമുതൽ എന്നേയ്ക്കും ആമ്മേൻ.

പരിപാവനനാം സർവ്വേശാ,
പരിപാവനനാം ബലവാനേ,
പരിപാവനനാം അമർത്യനേ
നിൻകൃപ ഞങ്ങൾക്കേകണമേ.

മ്ശംശാന: നമുക്കു പ്രാർത്ഥിക്കാം, സമാധാനം നമ്മോടു കൂടെ.

കാർമ്മികൻ: തന്റെ അടുക്കൽ മുട്ടി വിളിക്കുന്നവർക്കു വാതിൽ തുറന്നു കൊടുക്കുകയും, യാചനകൾക്ക് ഉത്തരം നൽകുകയും ചെയ്യുന്നവനേ, ഞങ്ങളുടെ കർത്താവും ദൈവവുമേ, ഞങ്ങൾക്ക് നിന്റെ അനുകമ്പയുടെ വാതിൽ തുറന്നു തരേണമേ. ഞങ്ങളുടെ യാചനകൾ കേട്ട് നിന്റെ കാരുണ്യത്തിന്റെ കുറവുവരാത്ത ഭണ്ഡാരത്തിൽ നിന്നും ഞങ്ങൾക്ക് ഉത്തരം നൽകുകയും ചെയ്യേണമേ. ആവശ്യക്കാരിൽനിന്നും നിന്നെ വിളിച്ചപേക്ഷിക്കുന്ന

പീഡിതരായ നിന്റെ ദാസന്മരിൽ നിന്നും കൃപയും നിധികളും മറച്ചുവയ്ക്കാത്തവനേ, നിന്നെ ഞങ്ങൾ വിളിച്ചപേക്ഷിയ്ക്കുന്നു ഇപ്പോഴും എപ്പോഴും എന്നേയ്ക്കും

ദൈവജനം: ആമ്മേൻ.

കാർമ്മികൻ: ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെ ദൈവമേ, നിന്റെ മഹത്വമേറിയ ത്രിത്വത്തിന്റെ അളവില്ലാത്ത കരുണയാൽ, നിന്നെ വിളിച്ചപേക്ഷിക്കുന്ന പാപികളും ബലഹീനരുമായ നിന്റെ ദാസരോട് നിനക്ക് അലിവുതോന്നണമേ. ഇപ്പോഴും എപ്പോഴും എന്നേയ്ക്കും

ദൈവജനം: ആമ്മേൻ.

(വിശ്വാസികളുടെ മേൽ സ്ലീവായുടെ ആശീർവാദം നൽകിക്കൊണ്ട് ചൊല്ലുന്നു)

കാർമ്മികൻ: നല്ലവനും കരുണ നിറഞ്ഞവനുമായ ദൈവമേ, (2), അളവില്ലാത്ത കൃപയുടെ നികേതനമേ, നിന്റെ ദാസരായ (ദാസനായ) ഇവരുടെമേൽ (ഇയാളുടെമേൽ) നിന്റെ സ്നേഹമാധുര്യം വർഷിയ്ക്കണമേ. മാനസാന്തരത്താൽ നവീകരിയ്ക്കപ്പെട്ട ജീവിതത്തിന്റെ പ്രത്യാശയിലേയ്ക്ക് ഇവരെ (ഇയാളെ) രൂപാന്തരപ്പെടുത്തണമേ. രക്ഷയുടെ ദിവസത്തിലേക്ക് ഇവർ (ഇയാൾ) മുദ്രിതരാക്കപ്പെട്ടിരിക്കുന്ന (മുദ്രിതനാക്കപ്പെട്ടിരിക്കുന്ന / മുദ്രിതയാക്കപ്പെട്ടിരിക്കുന്ന) നിന്റെ റൂഹാദ്ക്കുദിശായാൽ ഇവരെ (ഇയാളെ) നവീകരിയ്ക്കണമേ; നിന്റെ കാരുണയാൽ ശരീരത്തിന്റെയും ആത്മാവിന്റെയും കറകളിൽ നിന്ന് ഇവരെ (ഇയാളെ) വിശുദ്ധീകരിക്കേണമേ. നിന്റെ കൃപയുടെ സഹായത്താൽ ഇവരുടെ (ഇയാളുടെ) വിശ്വാസം ദൃഢമാക്കേണമേ. നീതിയുടെ പാതയിലുള്ള ഇവരുടെ (ഇയാളുടെ) പ്രവർത്തനങ്ങളേ നേരായി കാക്കണമേ. ഇയാൾ വിശ്വസിയ്ക്കുന്ന ദത്തുപുത്രസ്ഥനത്തിലുള്ള പ്രത്യാശയുടെ സ്ഥിരീകരണത്തിലും നിന്റെ പാപമോചകമായ ക്വദാശകളുടെ ആഹ്ലാദത്തിലും, നിന്റെ രാജ്യത്തിൽ വിശുദ്ധരോടൊന്നിച്ച് ആനന്ദിയ്ക്കുവാൻ (ഇയാളെ) യോഗ്യരാക്കേണമേ (യോഗ്യനാക്കേണമേ / യോഗ്യയാക്കേണമേ). നിന്റെ കല്പനകൾ പാലിക്കുവാനും, നിന്റെ അഭീഷ്ടമനുസരിച്ച് നിന്നെ ഏറ്റുപറയുവാനും ആരാധിക്കുവാനും സ്തുതിക്കുവാനും നിന്റെ കരുണയാൽ ഇവരെ (ഇയാളെ) ബലപ്പെടുത്തേണമേ. സകലത്തിന്റെയും നാഥനും ബാവായും പുത്രനും റൂഹാദ്കുദിശായുമായ സർവ്വേശ്വരാ.

ദൈവജനം: ആമ്മേൻ.

(വിശ്വാസികൾ സ്ലീവാ അടയാളം വരയ്ക്കുന്നു; വൈദികൻ വിശ്വാസികളെ കൈസ്ലീവാ ഉപയോഗിച്ച് റൂശ്മ ചെയ്യുന്നു.)

ഹൂസായ ക്രമം അവസാനിച്ചു.
ദൈവത്തിന് സ്തുതി, ആമ്മേൻ.